| 12-03-2014 | പ്രഭാതമുരളി | ഓം ശാന്തി | ബാപ്ദാദ | മധുബൻ |
|---|---|---|---|---|

**മധുരമായ കുട്ടികളേ - പ്രാണൻ ദാനം നൽകുന്നത് ബാബയാണ്, ആ ബാബ നൽകുന്ന ജ്ഞാനത്തിലൂടെ പ്രാണൻ ദാനമായി ലഭിക്കുന്നു., ഇങ്ങനെ പ്രാണദാനം നൽകുന്ന ബാബയെ സ്നേഹത്തോടെ ഓർമ്മിക്കൂ.**

ചോദ്യം :- എന്തിന്റെ ആധാരത്തിലാണ് 21 ജന്മത്തേയ്ക്ക് നിങ്ങളുടെ എല്ലാ ഭണ്ഡാരവും നിറയുന്നത്?

ഉത്തരം :- സംഗമയുഗത്തിൽ നിങ്ങൾ കുട്ടികൾക്ക് എന്ത് ജ്ഞാനമാണോ ലഭിക്കുന്നത്, അത് വരുമാന മാർഗ്ഗമാണ്. ഈ പഠിപ്പിന്റെ ആധാരത്തിൽ എല്ലാ ഭണ്ഡാരവും നിറയുന്നു. ഈ പഠിപ്പിലൂടെ 21 ജന്മത്തേയ്ക്ക് സന്തോഷം ലഭിക്കുന്നു. പ്രാപ്തിയുടെ ആഗ്രഹം വയ്ക്കേണ്ടി വരുന്ന ഒരു വസ്തുപോലും ഉണ്ടായിരിക്കില്ല. ബാബ ജ്ഞാനം അത്രമാത്രം നൽകുകയാണ് അതിലൂടെ ആത്മാവ് എന്തിൽ നിന്നും എന്താകുന്നു.

ഓംശാന്തി. ഭഗവാനുവാചാ - സാലിഗ്രാമങ്ങൾ (ആത്മാക്കൾ) മനസ്സിലാക്കുന്നുണ്ട് ശിവബാബ നമ്മളെ പഠിപ്പിക്കുവാൻ വന്നിരിക്കുന്നു. കുട്ടികൾ അറിയുന്നുണ്ട് ആ ബാബ സൃഷ്ടിയുടെ ആദി - മദ്ധ്യ - അന്ത്യത്തെ അറിയുന്നു. കുട്ടികൾക്ക് ഇത് പുതിയ കാര്യങ്ങളല്ല. ബുദ്ധിയിൽ വരുന്നുണ്ട്. മനുഷ്യർ എല്ലാം മറന്നുപോയി. ആരാണോ പഠിപ്പിച്ചത്, അവർക്ക് പകരം ആദ്യ നമ്പറിൽ പഠിച്ച ആളിന്റെ പേരിട്ടു. നിങ്ങൾക്ക് പഠിച്ച് - പഠിച്ച് ഈ കാര്യം തെളിയിക്കണം. ഭാരതത്തിലെ പുരാണങ്ങളുടെ കാര്യമാണ്, അല്ലാതെ മററ് ധർമ്മ ഗ്രന്ഥങ്ങളുടെ കാര്യമല്ല. ഭാരതത്തിലെ പുരാണങ്ങളിലാണ് തെററ് സംഭവിച്ചത്. നിങ്ങൾക്കല്ലാതെ മറ്റാർക്കും ഇത് തെളിയിക്കുവാൻ കഴിയില്ല. കുട്ടികൾ അറിയുന്നുണ്ട് ഇത് അനാദി നാടകമാണ്, ഇത് വീണ്ടും ആവർത്തിക്കും. നിങ്ങൾ മനുഷ്യരെ ശുദ്ധീകരിക്കുന്നതിനുള്ള പുരുഷാർത്ഥം ചെയ്യുന്നു. മനുഷ്യർ എപ്പോഴാണോ ശുദ്ധമാകുന്നത് അപ്പോൾ ലോകവും ശുദ്ധമാകുന്നു. സത്യയുഗം ശുദ്ധമായ പുതിയ ലോകമാണ്, കലിയുഗം അശുദ്ധമായ പഴയ ലോകമാണ്. ഇതും നിങ്ങൾ കുട്ടികൾ നല്ല രീതിയിൽ മനസ്സിലാക്കുന്നു, ധാരണ ചെയ്ത് മനസ്സിലാക്കിക്കൊടുക്കുന്നതിന് യോഗ്യതയുള്ളവരാകുന്നു. ഇതിൽ വളരെ പരിശുദ്ധി വേണം. ബാബ നിങ്ങളെ പരിശുദ്ധമാക്കി എല്ലാം മനസ്സിലാക്കിത്തരുന്നു, ശുദ്ധമാക്കുന്നു. ബാബ പറയുന്നു എപ്പോൾ നിങ്ങൾ ശുദ്ധമാകുന്നുവോ പിന്നീട് ബാബയ്ക്ക് ശുദ്ധമാക്കേണ്ടതിന്റെ ആവശ്യമില്ല. നിങ്ങൾ സംസ്ക്കാരമില്ലാത്തവരായി മാറി, ഇപ്പോൾ വീണ്ടും സംസ്ക്കാരമുള്ളവർ അർത്ഥം ദേവീ- ദേവതയാകുന്നു. അത് സത്യയുഗത്തിലാണ് ഉള്ളത്. അവർ എല്ലാവരും പരിശുദ്ധിയുള്ളവരായിരുന്നു, ഇപ്പോൾ ശുദ്ധിയില്ലാത്തവർ അവരുടെ പൂജ ചെയ്യുന്നു. എന്തുകൊണ്ട് നമ്മൾ അവരെ പരിശുദ്ധിയുള്ളവർ എന്ന് പറയുന്നു ഇത് ഒരാളുടെ ബുദ്ധിയിലും വരുന്നില്ല. എല്ലാവരും മനുഷ്യർ തന്നെ, പക്ഷേ ആരാണോ ശുദ്ധമായിരുന്നവർ സംസ്ക്കാരമുള്ളവർ അവർ തന്നെ അശുദ്ധമായി മാറി. സംസ്ക്കാരമുള്ളവരും ഇല്ലാത്തവരും. ബാക്കി ആരാണോ ആര്യ സമാജത്തിലുള്ളത്, അത് ആശ്രമവും മററുമാണ്.. ഇതെല്ലാം വൃക്ഷത്തിലൂടെ ക്ലീയറായി മനസ്സിലാക്കുവാൻ സാധിക്കും. ഇത് മനുഷ്യ സൃഷ്ടി വൃക്ഷമാണ്, ഇതിന്റെ ആയുസ്സ് 5000 - വർഷമാണ്. ഇതിന്റെ പേര് കല്പവൃക്ഷമെന്നാണ്. പക്ഷേ കല്പവൃക്ഷം എന്ന വാക്കിലൂടെ മനുഷ്യരുടെ ബുദ്ധിയിൽ വൃക്ഷം വരുന്നതേയില്ല. നിങ്ങൾക്ക് വൃക്ഷത്തിന്റെ രൂപത്തിൽ മനസ്സിലാക്കിത്തരുന്നു. അവർ പറയുന്നു കല്പം ലക്ഷം വർഷത്തിന്റേതാണ്. ബാബ പറയുന്നു ഇത് 5000 - വർഷത്തിന്റേതാണ്. പക്ഷേ ഓരോരുത്തരും എത്ര ആയുസ്സ് കേൾപ്പിക്കുന്നു., പൂർണ്ണമായും മനസ്സിലാക്കിത്തരുന്ന ആരും ഇല്ല. പരസ്പരം എത്ര ശാസ്ത്രവാദങ്ങളാണ് ചെയ്യുന്നത്. നിങ്ങളുടേത് ആത്മീയ സംഭാഷണമാണ്, നിങ്ങൾ സെമിനാർ നടത്തൂ, ഇതിനെയാണ് ആത്മീയ സംഭാഷണമെന്ന് പറയുന്നത്. ചോദ്യ- ഉത്തരം മനസ്സിലാക്കുന്നതിനു വേണ്ടിയും ചെയ്യുന്നു. ബാബ ഏതൊന്നാണോ നിങ്ങളെ കേൾപ്പിക്കുന്നത്, അതിൽ നിന്നുതന്നെ വിഷയം കൊണ്ടുവന്ന് നിങ്ങൾ കേൾപ്പിക്കൂ. ഈ ലോകത്തുള്ളവർ എന്ത് കേൾപ്പിക്കുന്നു, ഇതും നിങ്ങൾ പോയി മനസ്സിലാക്കൂ. അതിനുശേഷം വന്ന് ബാബയെ കേൾപ്പിക്കണം അതായത് ഈ പ്രകാരത്തിലുള്ള വാദ - പ്രതിവാദം നടന്നു.

ആദ്യം ഇത് മനസ്സിലാക്കിക്കൊടുക്കണം ഗീതയുടെ ഭഗവാൻ ആരാണ്? ഭഗവാനായ ബാബയെ മറന്നതു കാരണമാണ് പൂർണ്ണമായും നാശം സംഭവിച്ചത്. നിങ്ങൾ കുട്ടികൾക്ക് ബാബയോട് സ്നേഹമുണ്ട്. നിങ്ങൾ ബാബയെ ഓർമ്മിക്കുന്നു. ബാബയാണ് പ്രാണൻ ദാനം നൽകുന്നത്. ജ്ഞാനത്തിന്റെ ദാനം അത്രമാത്രം നൽകുകയാണ് ഇതിലൂടെ എന്തിൽ നിന്നും എന്തായി മാറുന്നു. അതിനാൽ ബാബയുടെ മേൽ അത്രത്തോളം സ്നേഹം ഉണ്ടായിരിക്കണം. ബാബ നമ്മളെ ഈ രീതിയിൽ പുതിയ കാര്യങ്ങൾ കേൾപ്പിക്കുന്നു. നമ്മൾ കൃഷ്ണനെ എത്ര ഓർമ്മിക്കുന്നു, പക്ഷേ അതിലൂടെ ഒന്നും ലഭിക്കുന്നില്ല. നാരായണനെ ഓർമ്മിക്കുന്നു. ഓർമ്മിക്കുന്നതിലൂടെ എന്തെങ്കിലും സംഭവിക്കുമോ? നമ്മൾ ദരിദ്രനിലും ദരിദ്രനായി. ദേവതമാർ എത്ര

സമ്പന്നമായിരുന്നു. ഇപ്പോൾ എല്ലാ വസ്തുക്കളും കൃത്രിമമായി മാറി. ഏതൊന്നിനാണോ വിലയില്ലാതിരുന്നത്, അത് ഇന്ന് വിലയുള്ളതായി. സത്യയുഗത്തിൽ ധാന്യത്തിനും മററും വിലയുടെ കാര്യമില്ല. എല്ലാവർക്കും അവരവരുടെ പ്രോപ്പർട്ടി ഉണ്ടായിരിക്കും, ഒന്നിന്റെ പോലും പ്രാപ്തിയുടെ ആഗ്രഹം വയ്ക്കേണ്ടതില്ല, കാരണം അപ്രാപ്തമായ ഒരു വസ്തുപോലും ഉണ്ടായിരിക്കില്ല. ബാബ പറയുന്നു – ബാബ നിങ്ങളുടെ ഭണ്ഡാരം നിറച്ചു തരുന്നു. നിങ്ങൾക്ക് ഇത്തരത്തിൽ ജ്ഞാനം നൽകുന്നു അതിലൂടെ നിങ്ങളുടെ ഭണ്ഡാരം നിറയുന്നു. നിങ്ങളുടെ ബുദ്ധിയിൽ ഉണ്ട് ജ്ഞാനം വരുമാന മാർഗ്ഗമാണ്. ജ്ഞാനമാണ് എല്ലാം. ഈ പഠിപ്പിലൂടെ നിങ്ങൾ എത്ര ഉയർന്നവരാകുന്നു. ജ്ഞാനവും ഖജനാവാണല്ലോ. ഇവിടേയും ടീച്ചേഴ്സ് പഠിപ്പിക്കുന്നു, പക്ഷേ അതിലൂടെ അല്പകാല സുഖമാണ് ലഭിക്കുന്നത്. ഈ പഠിപ്പിലൂടെ നിങ്ങൾക്ക് 21 ജന്മത്തെ സുഖം ലഭിക്കുന്നു. അതിനാൽ നിങ്ങൾ കുട്ടികൾക്ക് വളരെ സന്തോഷം ഉണ്ടായിരിക്കണം. ഇത് മനസ്സിലാക്കുന്നതിനും സമയം എടുക്കും. പെട്ടെന്ന് ആരും മനസ്സിലാക്കില്ല. കോടിയിലും ചിലരേ വരുകയുള്ളൂ. അരകല്പം എല്ലാ മനുഷ്യരും പരസ്പരം വീഴ്ത്തി വന്നു. ഉയർത്തുന്നത് ഒരേയൊരു ബാബയാണ്. പക്ഷേ പരിധിയില്ലാത്ത പഠിപ്പ് പഠിപ്പിക്കുന്ന ആൾക്ക് പകരം പഠിക്കുന്ന ആളിന്റെ പേരിട്ടു. ലോകത്തുള്ളവർ ഈ കാര്യങ്ങളൊന്നും അറിയുന്നില്ല. പറയുന്നുണ്ട് – ഭഗവാനുവാചാ, പഠിപ്പിച്ചതിനു ശേഷം പോയി. പിന്നീട് അതിന്റെ യാതൊരു പുരാണ ഗ്രന്ഥവും ഇല്ല. സത്യയുഗത്തിൽ യാതൊരു ശാസ്ത്രവും ഇല്ല. ഇതെല്ലാം ഭക്തിമാർഗ്ഗത്തിലെ ഗ്രന്ഥങ്ങളാണ്. എത്ര വലിയ വൃക്ഷമാണ്. ഭക്തിയിലെ ഈ അനേക ശിഖിരങ്ങൾ ഇല്ലായിരുന്നുവെങ്കിൽ വൃക്ഷമെന്ന പേരും ഉണ്ടാകുമായിരുന്നില്ല. ഇതെല്ലാം ധാരണ ചെയ്യേണ്ട കാര്യമാണ്. നിങ്ങൾ ധാരണ ചെയ്യുന്നുണ്ട് പഠിപ്പിക്കുന്ന ആൾ പഠിപ്പിച്ചതിനു ശേഷം മറയുന്നു. പഠിക്കുന്നവർ വിശ്വത്തിന്റെ അധികാരിയായി വരുന്നു. എത്ര പുതിയ കാര്യങ്ങളാണ്. ഒരു കാര്യം പോലും ഒരാളുടെ ബുദ്ധിയിലും ഇല്ല. വിദ്യാർത്ഥികൾ നിങ്ങൾ എല്ലാവരും നമ്പർവൈസാണ്, ചിലർ വിജയിക്കുന്നു, ചിലർ പരാജയപ്പെടുന്നു. ഇത് പരിധിയില്ലാത്ത വളരെ വലിയ പരീക്ഷയാണ്. നിങ്ങൾ അറിയുന്നു ഇപ്പോൾ നമ്മൾ നല്ല രീതിയിൽ പഠിക്കുന്നുവെങ്കിൽ കല്പ – കല്പാന്തരം നല്ല രീതിയിൽ പഠിക്കും. നല്ല രീതിയിൽ പഠിക്കുന്നവർ ഉയർന്ന പദവി നേടും. എല്ലാവരും നമ്പർവൈസായി പോകും. മുഴുവൻ ക്ലാസ്സും ട്രാൻസ്ഫറാകും. നമ്പർവൈസായി പോയി ഇരിക്കും, ഈ ജ്ഞാനവും ആത്മാവിലാണ് ഉള്ളത്. നല്ലതോ, മോശമായതോ ആയ സംസ്ക്കാരവും ആത്മാവിലാണുള്ളത്. ശരീരം മണ്ണ് ആകുന്നു. ആത്മാവിന് നിർലേപമാകുവാനേ കഴിയില്ല. 100 % സതോപ്രധാനം, 100 % തമോപ്രധാനം ആകുന്നത് ആരാണ് ഇതും നിങ്ങളാണ് അറിയുന്നത്. ആദ്യം പാവപ്പെട്ടവരെ ഉയർത്തണം. അവർ ആദ്യം വരും. ഗുരുക്കന്മാരുടെ പോലും നല്ല നല്ല അനന്യ ശിഷ്യന്മാർ എപ്പോൾ വരുമോ അപ്പോൾ അവർ എല്ലാവരുടേയും ബുദ്ധി തുറക്കും. കാണുവാൻ കഴിയും ഇത് നമ്മുടെ ഇലയിൽ (ധർമ്മം) നിന്ന് പോയതാണ്. ഈ ധർമ്മത്തിൽ ആര് ഉണ്ടോ അവർ വരും. ബാബ വന്ന് പുതിയ വൃക്ഷം നടുന്നു. ആരെല്ലാമാണോ മററ് ധർമ്മങ്ങളിലേയ്ക്ക് പോയത് അവർ എല്ലാം തിരിച്ചുവരും. വീണ്ടും തന്റെ ഭാരതത്തിലേയ്ക്ക് വരും. ഭാരതവാസിയായിരുന്നല്ലോ. നമ്മുടെ ശിഖിരത്തിലുള്ളവർ ആരെല്ലാമാണോ അവരെല്ലാം വരും. മുന്നോട്ട് പോകുമ്പോൾ എല്ലാം നിങ്ങൾ മനസ്സിലാക്കും.

എവിടെ അന്യരാജ്യക്കാരുണ്ടോ അവരെ പുറത്താക്കുകയാണ്. മനസ്സിലാക്കുന്നു – അവർ വളരെ ധനവാനായി. ഇവിടെയുള്ളവർ ദരിദ്രരുമായി. അന്തിമത്തിൽ എല്ലാവർക്കും അവരവരുടെ ധർമ്മത്തിലേക്ക് പോകണം. അവസാനം എല്ലാവരും അവരവരുടെ വീടിന്റെ ഭാഗത്തേയ്ക്ക് ഓടും. വിദേശത്തു വച്ചും ആരെങ്കിലും മരിച്ചാൽ അവരെ ഭാരതത്തിൽ കൊണ്ടു വരാറുണ്ട് എന്തുകൊണ്ടെന്നാൽ ഭാരതം പവിത്ര ഭൂമിയാണ്. ഭാരതം പുതിയ ലോകമായിരുന്നു. ഈ സമയം ഇതിനെ നിർവ്വികാരി ലോകമെന്ന് പറയില്ല. ഇത് വികാരി ലോകമാണ് അതിനാൽ വിളിക്കുന്നു – അല്ലയോ പതീത – പാവനാ വരൂ. വന്ന് ഞങ്ങളെ പാവനമാക്കൂ. പക്ഷേ ലോകം ഇത് തന്നെയാണ്, ഈ സമയം ഈ ലോകത്തിൽ ആരും പാവനമായില്ല. പാവന ആത്മാക്കൾ മൂലവതനത്തിലാണ്. അത് ബ്രഹ്മ മഹതത്ത്വമാണ്. എല്ലാവരും പാവനമായി അവിടേയ്ക്ക് പോകും. പിന്നീട് നമ്പർവൈസായി പാർട്ട് അഭിനയിക്കുവാൻ വരും. ആദി സനാതന ദേവീ – ദേവതാധർമ്മത്തിന്റെ ഫൗണ്ടേഷനാണ് ഇത്. പിന്നീട് പ്രധാനമായും മൂന്ന് ശാഖകൾ വരുന്നു. ഇത് ദേവതാ ധർമ്മമാണ്. ഇത് ശിഖിരമല്ല. ആദ്യം ഇതാണ് ഫൗണ്ടേഷൻ, പിന്നീട് മൂന്ന് ശിഖിരങ്ങൾ. മുഖ്യമായിട്ടുള്ളത് നാല് ധർമ്മങ്ങളാണ്. ഏററവും നല്ല ധർമ്മം ഈ ബ്രാഹ്മണ ധർമ്മം. ഇതിന് വളരെയധികം മഹിമയുണ്ട്. നിങ്ങൾ ഇവിടെ വജ്ര തുല്ല്യമാകുന്നു. ബാബ നിങ്ങളെ ഇവിടെ പഠിപ്പിക്കുന്നു. അതിനാൽ നിങ്ങൾ എത്ര ഉയർന്നവരാണ്. ദേവതകളേക്കാളും നിങ്ങൾ ബ്രാഹ്മണർ വളരെ ജ്ഞാനം ഉള്ളവരാണ്. അതിശയമല്ലേ. നമ്മൾ ഏതൊരു ജ്ഞാനമാണോ എടുക്കുന്നത് അത് നമ്മുടെകൂടെ വരും. പിന്നീട് അവിടെ എത്തിയാൽ ഈ ജ്ഞാനം പോലും മറന്നുപോകും. നിങ്ങൾ അറിയുന്നുണ്ട് ആദ്യം നമ്മൾ എന്ത് പഠിച്ചു? ഇപ്പോൾ എന്ത് പഠിക്കുന്നു?. ഐ സി എസ്സ്– ലുള്ളവർ എന്ത് പഠിക്കുന്നു? പിന്നീട് എന്ത് പഠിക്കുന്നു? വ്യത്യാസം ഉണ്ടല്ലോ. മുന്നോട്ട് പോകുമ്പോൾ നിങ്ങൾ വളരെ പുതിയ പോയിന്റ്സ് കേൾക്കും. ഇപ്പോൾ പറയില്ല. പിന്നീട്

കേൾപ്പിക്കുന്നതിന്റെയാണ് പർട്ടും. ബുദ്ധിയിൽ ഉണ്ടായിരിക്കണം – ജ്ഞാനത്തിന്റെ പാർട്ട് എപ്പോൾ പൂർത്തിയാകുന്നുവോ ആ സമയം നമ്മളും ബാബയുടെ ജ്ഞാനത്തെ ധാരണ ചെയ്യും. പിന്നീട് നമ്മുടെ പാർട്ട് സ്വർഗ്ഗത്തിൽ ആരംഭിക്കും. ബാബയുടെ പാർട്ട് പൂർത്തിയാകും ബുദ്ധിയിൽ വളരെ നല്ല രീതിയിലുള്ള ധാരണ വേണം. അതിനാൽ സ്മരിച്ചുകൊണ്ടിരിക്കൂ, ബാബയെ ഓർമ്മിച്ചുകൊണ്ടിരിക്കൂ. ഓർമ്മിക്കുന്നില്ലായെങ്കിൽ പദവി കുറഞ്ഞുപോകും. ബാബയെ ഓർമ്മിച്ച് ഒർമ്മിച്ച് ശരീര ബോധം ഇല്ലാതാകും. സന്യാസിമാർപോലും ഈ അവസ്ഥയെ അഭ്യാസം ചെയ്ത് ചെയ്ത് ശരീരം ഉപേക്ഷിക്കുന്നു. പക്ഷേ അവരുടെ വഴി വേറെയാണ്, അതിനാൽ അവർക്ക് വീണ്ടും ജന്മം എടുക്കണം. ഫോളോവേഴ്സ് മനസ്സിലാക്കുന്നു അവർ ബ്രഹ്മത്തിൽ ലയിച്ചു, ഇനി തിരിച്ചു വരില്ല. ബാബ മനസ്സിലാക്കിത്തരുന്നു ഒരാൾക്കും തിരിച്ചു പോകുവാൻ കഴിയില്ല. അന്തിമത്തിൽ എപ്പോഴാണോ എല്ലാ അഭിനേതാക്കളും സ്റ്റേജിൽ വരുന്നത് അപ്പോൾ തിരിച്ച് വീട്ടിലേയ്ക്ക് പോകും. അത് പരിധിയുള്ള വിനാശി നാടകം, ഇത് പരിധിയില്ലാത്ത അവിനാശി നാടകം. നിങ്ങൾ നല്ല രീതിയിൽ മനസ്സില്ലാക്കുന്നുണ്ട് ഈ ഡ്രാമ ഒച്ചിനെപ്പോലെ ചലിച്ചുകൊണ്ടിരിക്കുന്നു. അവർ പിന്നീട് ചെറിയ ചെറിയ നാടകങ്ങൾ തയ്യാറാക്കുന്നു. അസത്യമായ ഫിലിം നിർമ്മിക്കുന്നു. അതിൽ അല്പം നല്ല കാര്യമുള്ളത് വിഷ്ണു അവതരണം കാണിക്കുന്നു. അങ്ങനെ മുകളിൽ നിന്ന് ആരും ഇറങ്ങി വരുന്നില്ല. ലക്ഷ്മീ– നാരായണൻ പാർട്ട് അഭിനയിക്കുവാൻ വരുന്നു. ബാക്കി മുകളിൽ നിന്ന് ആരും വരുന്നില്ല. ഇപ്പോൾ നിങ്ങൾ കുട്ടികളെ ബാബ പഠിപ്പിക്കുന്നു. അപ്പോഴാണ് നിങ്ങൾ ഈ കാര്യങ്ങൾ എല്ലാം മനസ്സില്ലാക്കുന്നത്. ആദ്യം നിങ്ങളും തുച്ഛ ബുദ്ധിയുള്ളവരായിരുന്നു. എപ്പോൾ ബാബ മനസ്സില്ലാക്കിത്തന്നുവോ അപ്പോൾ നിങ്ങളുടെ ബുദ്ധി തുറന്നു. ഇത്രയും നാൾ ഏതൊന്നാണോ കേട്ടുവന്നത് അതൊന്നും തന്നെ യാതൊരു പ്രയോജനത്തിലും വന്നില്ല, മാത്രമല്ല താഴേയ്ക്ക് വീഴുകയാണുണ്ടായത്. അതിനാൽ നിങ്ങൾ എല്ലാവരേയും അറിയിക്കൂ. എപ്പോൾ എഴുതി മനസ്സിലാക്കിക്കൊടുക്കുന്നുവോ അപ്പോൾ കുറച്ച് ബുദ്ധിയിൽ ഇരിക്കും. മററ് ധർമ്മത്തിൽ നിന്ന് വരുന്നു, ഫോം പൂരിപ്പിക്കുമ്പോൾ മനസ്സിലാകും ഇത് നമ്മുടെ കുലമാണ്. മുഖ്യമായ കാര്യം ബാബയെ അറിയുക എന്നതാണ്. മനസ്സിലാക്കൂ അതായത് ബാബ കല്പ – കല്പം നമ്മളെ പഠിപ്പിക്കുന്നു. ഇത് ചോദിക്കണം എപ്പോൾ മുതൽ പവിത്രമാകും? പെട്ടന്ന് ശുദ്ധമാകില്ല. ഇടയ്ക്ക് – ഇടയ്ക്ക് മായ പിടിക്കും. നോക്കും പച്ചയാണെങ്കിൽ വിഴുങ്ങും. ചില മഹാരഥികളെപ്പോലും മായ വിഴുങ്ങി. പുരാണങ്ങളിലെ ഉദാഹരണവും ഇപ്പോഴത്തേതാണ് ക്ഷേത്രങ്ങളിലും കുതിരസവാരിക്കാർ, മഹാരഥികൾ, കാലാൾപ്പട എന്നിങ്ങനെ എല്ലാവരേയും കാണിക്കുന്നു. നിങ്ങൾ ഇപ്പോൾ നിങ്ങളുടെ സ്മാരകം നോക്കൂ. നിങ്ങൾ ആരുടേയും തല കുനിപ്പിക്കേണ്ട. നിങ്ങൾ അവരോട് ചോദിക്കണം ഈ ദേവീ– ദേവന്മാർ ഇപ്പോൾ എവിടെപ്പോയി? ഇവരുടെ ബയോഗ്രഫി കേൾപ്പിക്കൂ. ബാബ നിങ്ങളെ നോളേജ്ഫുൾ ആക്കി അതിനാൽ നിങ്ങൾ ചോദിക്കണം, അതിനായി ലഹരി ഉണ്ടായിരിക്കണം. 8 പേരാണ് പാസ്സ് വിത്ത് ഹോണർ ആകുന്നത്. ഇത് വളരെ വലിയ പരീക്ഷയാണ്. സ്വയത്തെ നോക്കണം – ഞാൻ ആത്മാവ് പവിത്രമായോ? എപ്പോഴാണോ യോഗത്തിൽ ഇരിക്കുന്നത് അപ്പോൾ ബാറ്ററി ചാർജ്ജാകും. ബാബയുമായി യോഗം വയ്ക്കുന്നുവെങ്കിൽ സതോപ്രധാനമാകും. തമോപ്രധാന ആത്മാവിന് തിരിച്ചു പോകുവാനേ കഴിയില്ല.

ഇതും ഡ്രാമയാണ്. അവിടെ ദു:ഖം നൽകുന്ന ഒരു വസ്തുവും ഇല്ല. പശുക്കൾ പോലും സുന്ദരമായിരിക്കും. കൃഷ്ണനോടൊപ്പം എത്ര സുന്ദരമായ പശുക്കളെയാണ് കാണിക്കുന്നത്. വലിയ വലിയ വ്യക്തികളുടെ ഫർണീച്ചറും സുന്ദരമായിരിക്കും. പശുക്കൾ നല്ല രീതിയിൽ പാൽ നൽകും, അതിനാൽ പാലരുവി ഒഴുകും. ഇപ്പോൾ ഇവിടെ അങ്ങനെയല്ല. ഇപ്പോൾ നിങ്ങൾ നോളേജ്ഫുൾ ആയി മാറി. ഈ ലോകത്തെ നിങ്ങൾ തുച്ഛമെന്ന് മനസ്സിലാക്കുന്നു. ഇതിലെ മുഴുവൻ അഴുക്കും സ്വാഹായാകും. പിന്നീട് മുഴുവൻ അഴുക്കും ഇല്ലാതായി എല്ലാം സ്വച്ഛമാകും. നമ്മൾ നമ്മുടെ രാജധാനിയിലേയ്ക്ക് പോകും. അതിന്റെ പേരാണ് സ്വർഗ്ഗം. കേൾക്കുമ്പോൾത്തന്നെ എത്ര സന്തോഷമുണ്ടാകണം. ശരി.

വളരെക്കാലത്തെ വേർപാടിനുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹ സ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്ക്കാരം.

## ധാരണയ്ക്കുള്ള മുഖ്യസാരം –

1) ഈ അപവിത്രമായ പഴയ ലോകത്തെ ശുദ്ധമാക്കുന്നതിന് വേണ്ടി ആദ്യം സ്വയത്തെ ശുദ്ധമാക്കണം., തന്റെ ബുദ്ധിയെ ബാബയുടെ ഓർമ്മയിൽ പരിശുദ്ധമാക്കണം.

2) പരസ്പരം വാദ – പ്രതിവാദത്തിന് പകരം ആത്മീയ സംഭാഷണം ചെയ്യണം. ജ്ഞാനം ദാനം ചെയ്ത് എല്ലാവരുടേയും ഭണ്ഡാരം നിറയ്ക്കണം.

**വരദാനം:– പവിത്രതയുടെ വരദാനത്തെ നിജ സംസ്ക്കാരമാക്കി പവിത്ര ജീവിതം നയിക്കുന്നവരായ പരിശ്രമത്തിൽ നിന്നും മുക്തരായി ഭവിക്കൂ.**

പല കുട്ടികൾക്കും പവിത്രതയിൽ പരിശ്രമിക്കേണ്ടി വരുന്നു, ഇതിലൂടെ തെളിയുന്നത് വരദാതാവായ ബാബയിൽ നിന്നും ജനിക്കുമ്പോൾ തന്നെ വരദാനം എടുത്തിട്ടില്ല എന്നതാണ്. വരദാനം എടുത്താൽ പിന്നെ പരിശ്രമം ഇല്ല. ഓരോ ബ്രാഹ്മണ ആത്മാവും ജന്മം എടുക്കുമ്പോഴേ ഉള്ള ആദ്യ വരദാനമാണ് പവിത്രമാകൂ, യോഗിയാകൂ. ജനിക്കുമ്പോഴുള്ള സംസ്ക്കാരം വളരെ പക്കയാകുന്നത് എങ്ങനെയാണോ അതുപോലെ പവിത്രത ബ്രാഹ്മണ ജന്മത്തിന്റെ ആദി സംസ്ക്കാരമാണ്, നിജ സംസ്ക്കാരമാണ്. ഈ സ്മൃതിയിലൂടെ പവിത്ര ജീവിതം നയിക്കൂ, പരിശ്രമത്തിൽ നിന്നും മുക്തമാകൂ.

**സ്ലോഗൻ :– ആരിലാണോ സേവനത്തിന്റെ ശുദ്ധ ഭാവനയുള്ളത് അവരാണ് ട്രസ്റ്റി.**